

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 1 No. 26 THE ONLINE OFFICIAL NEWS BULLETTIN 2018 June 28

SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
|  24 | 25 | 26 | 27 | 28 |  29 |  30 |
| 5th Sunday after Pentecost<br>Birth of St. John the Baptist | | | | | ✝ Feast of<br>St. Peter and St. Paul | Tresar slihe qadise<br>Feast of the Twelve Apostles |

## തോമസ്സ് ഏബ്രഹാം കോർഎപ്പിസ്കോപ്പാ പഴയ സെമിനാരി മാനേജർ



കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദീക പരിശീലന കേന്ദ്രമായ കോട്ടയം പഴയസെമിനാരിയുടെ മാനേജരായി തോമസ് ഏബ്രഹാം കോറെപ്പിസ്കോപ്പായെ പ. കാതോലിക്കാ ബാവാ നിയമിച്ചു. കോട്ടയം ഭദ്രാസനത്തിലെ നവാഭിഷിക്തരായ കോറെപ്പിസ്ക്കോപ്പാമാരിൽ ഒരാളും റിട്ടയേർഡ് ഹെഡ്മാസ്റ്ററുമായ അദ്ദേഹം ജൂലൈ 15-ന് ചുമതലയേൽക്കും.

പഴയ സെമിനാരിയിലെ ഇപ്പോഴത്തെ മാനേജർ സഖറിയാ റമ്പാൻ ചെങ്ങമനാട് ബേത്‌ലഹേം ആശ്രമം സുപ്പീരിയറായി തുടരും.

## നിലയ്ക്കൽ ഭദ്രാസന വൈദിക യോഗം

റാന്നി : മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നിലയ്ക്കൽ ഭദ്രാസന വൈദിക യോഗം ജൂൺ 27-ന് ബുധനാഴ്ച രാവിലെ 9.30 മുതൽ കീക്കൊഴൂർ സെൻറ് പീറ്റേഴ്സ് & സെൻറ് പോൾസ് പള്ളിയിൽ വച്ച് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ.ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെടും. സഭാ ഗുരുരത്നം റവ.ഫാ.ഡോ.റ്റി.ജെ.ജോഷ്വാ ക്ലാസ്സ് എടുക്കും.

## ഓസ്ട്രേലിയ റീജിയൻ സമ്മേളനം അഡലൈഡിൽ

ഓസ്ട്രേലിയ: മലങ്കര ഓർത്തഡോക്സ് സഭയുടെ മദ്രാസ് ഭദ്രാസനത്തിനു കീഴിലുള്ള ഓസ്ട്രേലിയ റീജിയനിലെ വൈദികരുടെ ഏകദിന സമ്മേളനം ജൂൺ 15-ാം തീയതി വെള്ളിയാഴ്ച അഡലൈഡ് സെൻറ്. ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് നടത്തപ്പെട്ടു. ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനി അധ്യക്ഷത വഹിച്ചു. രാവിലെ 11 മണിക്ക് പ്രാർത്ഥനയോടെ ആരംഭിച്ച സമ്മേളനത്തിൽ മെൽബൺ സെൻറ്.മേരീസ് കത്തീഡ്രൽ അസിസ്റ്റൻറ് വികാരി ഫാ.സജു ഉണ്ണൂണ്ണി ധ്യാനപ്രസംഗം നിർവ്വഹിച്ചു. തുടർന്ന് റീജിയൻ-ഭദ്രാസനതല പ്രവർത്തനങ്ങളെക്കുറിച്ച് ചർച്ച നടന്നു. വൈദിക സമ്മേളനത്തോട് അനുബന്ധിച്ച് ഉച്ച കഴിഞ്ഞ് 2 മണിക്ക് ഓസ്ട്രേലിയയിലെ എല്ലാ ദേവാലയങ്ങളിൽ നിന്നുമുള്ള ഭദ്രാസന പ്രതിനിധികളുടേയും ഓസ്ട്രേലിയൻ കമ്യൂണിറ്റി സെൻറർ പ്രതിനിധികളുടേയും യോഗവും ദേവാലയത്തിൽ വച്ച് നടത്തപ്പെട്ടു.



സി. എൻ. ഐ. സഭാ മോഡറേറ്റർ ഡോ. പി. സി. സിങ്ങ് പ. കാതോലിക്കാബാവായെ സന്ദർശിച്ചപ്പോൾ. ഫാ. ഡോ. കെ. എം. ജോർജ് സമീപം.

## കുറിച്ചി പള്ളിയിൽ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മപ്പെരുന്നാൾ



കുറിച്ചി സെ. പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മപ്പെരുന്നാളിനു വികാരി ഫാ. വി.എം ഏബ്രഹാം വാഴയ്ക്കൽ കൊടിയേറ്റുന്നു. കെ.ജെ. കുറിയാക്കോസ് കുന്നുംപുറം, കെ.സി. ചാക്കോ കുളക്കാട്ടുശ്ശേരിൽ എന്നിവർ സമീപം.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# വിശുദ്ധ പത്രോസ് ശ്ലീഹാ

ഫാ. എ. എം. പൗലോസ് ആത്തുങ്കൽ

**ക**ർത്താവ് തെരഞ്ഞെടുത്ത ശ്ലീഹന്മാരിൽ പ്രധാനിയായിരുന്നു വി. പത്രോസ്. വി. പത്രോസിനു പുതിയനിയമത്തിൽ മൂന്നു പേരുകൾ കൂടി ഉപയോഗിച്ചു കാണുന്നുണ്ട്. ശീമോൻ എന്നും ശിമയോൻ എന്നും ചിലപ്പോൾ കേഫാ എന്നുമുള്ള പേരുകളിൽ അദ്ദേഹം അറിയപ്പെട്ടിരുന്നു. കർത്താവിന്റെ ജീവിതത്തിലെ പല സുപ്രധാന നിമിഷങ്ങളും കണ്ടവനാണ് പത്രോസ് ശ്ലീഹാ. മിശിഹായ്ക്കും അവിടുത്തെ സുവിശേഷത്തിനും വേണ്ടി ആദ്യം തടവുകാരനായ വ്യക്തിയാണ് വി. പത്രോസ്.

### പത്രോസിന്റെ ജനനം

യോർദാൻ നദീതീരത്തുള്ള ബേത്സയിദ എന്ന കൊച്ചു ഗ്രാമത്തിലാണ് പത്രോസ് ജനിച്ചത്. പിതാവിന്റെ പേര് യോഹന്നാൻ എന്നായിരുന്നു. 'മുക്കുവന്റെ സ്വർഗം' എന്നാണ് ബേത്സയിദ എന്ന പദത്തിന്റെ അർത്ഥം. മത്സ്യബന്ധനം ഉപജീവനമാർഗ്ഗമാക്കിയ ധാരാളം കുടുംബങ്ങൾ അന്ന് ബേത്സയിദായിൽ ഉണ്ടായിരുന്നതായി ഗവേഷകർ പറയുന്നു. വിവാഹിതനായിരുന്ന പത്രോസ് തന്റെ കുടുംബം പുലർത്തുവാൻ മീൻപിടുത്തം തൊഴിലായി സ്വീകരിച്ചു. പത്രോസിന്റെ തൊഴിൽ ചരിത്രത്തിൽ ഒരദ്ഭുതം കാണിച്ചുകൊണ്ട് യേശു അദ്ദേഹത്തെ മനുഷ്യരെ പിടിക്കുവാൻ (ലൂക്കോ. 5:1-11) വിളിച്ചു. പത്രോസ് മിശിഹായുടെ സമകാലികനാണെന്ന് ചരിത്രകാരന്മാർ പറയുന്നു. മിശിഹായ്ക്ക് മുമ്പ് ആറിനും ഒന്നിനും ഇടയ്ക്കുള്ള വർഷമായിരിക്കും പത്രോസ് ജനിച്ചത് എന്ന് പറയപ്പെടുന്നു.

### കുടുംബ പശ്ചാത്തലം

നഫ്ത്താലി ഗോത്രത്തിലാണ് പത്രോസ് ജനിച്ചത്. പത്രോസിന്റെ പിതാവിനെ യോഹന്നാൻ എന്നും യോനാ എന്നും വിളിച്ചിരുന്നു. യോനായുടെ പുത്രനായ ശീമോൻ എന്നാണ് പൊതുവെ അറിയപ്പെട്ടിരുന്നത്. മാതാവിന്റെ പേര് യോവന്ന എന്നായിരുന്നു. അന്ത്രയോസ് പത്രോസിന്റെ ഇളയവനായി കരുതപ്പെടുന്നു. ഒരുപക്ഷേ, യേശു അദ്ദേഹത്തെ വിളിക്കുന്നതിന് മുമ്പ് പത്രോസ് തന്റെ സഹോദരനായ അന്ത്രയോസ് മുഖാന്തിരം യേശുവിനെ പരിചയപ്പെടുന്നു (യോഹന്നാൻ 1:40-42). പത്രോസിന്റെ ഭവനത്തിൽ യേശു ചെന്ന് അദ്ദേഹത്തിന്റെ അമ്മാവിയമ്മയെ സൗഖ്യമാക്കിയതോടു കൂടി പത്രോസിന്റെ ഹൃദയം മുഴുവനും യേശു പിടിച്ചടക്കിക്കഴിഞ്ഞിരുന്നു. തികഞ്ഞ പരമാർത്ഥതയും നേതൃത്വശക്തിയും നിർമ്മല സ്നേഹവും നിറഞ്ഞ ഒരു വ്യക്തിത്വത്തെയാണ് പത്രോസിൽ നാം കാണുന്നത്. അതുകൊണ്ടു തന്നെ ശിഷ്യസമൂഹത്തിൽ ഒന്നാമനായും യേശുവിന്റെ ഏറ്റവും ഉറ്റബന്ധമുള്ള ശിഷ്യരിൽ ഒരുവനായും അദ്ദേഹം പ്രതിഷ്ഠിക്കപ്പെട്ടു. യേശുക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷയിലെ ചില അനർഘ നിമിഷങ്ങൾക്ക് സാക്ഷികളായ ചുരുക്കം ചിലരിൽ ഒരാളായിരുന്നു വി. പത്രോസ്.

### വിദ്യാഭ്യാസം, വിവാഹം

ക്രിസ്തുവർഷം 64 വരെ പാലസ്തീനിലെ കുട്ടികൾക്ക് നിർബന്ധിത വിദ്യാഭ്യാസം നൽകിയിരുന്നില്ല. യഹൂദ റാബിമാരുടെ പ്രബോധനം വഴി ഏതു സാധാരണ യഹൂദനും മറ്റു വിദ്യാലയ വിദ്യാഭ്യാസത്തിന്റെ ആവശ്യം ഇല്ലായിരുന്നു. എന്നാൽ പ്രാദേശിക സിന്നഗോഗിലുള്ള വിദ്യാലയത്തിൽ 6-ാം വയസ്സിൽ തന്നെ പത്രോസ് അയക്കപ്പെട്ടു. തിരുവചനങ്ങൾ വായിച്ച് മനസ്സിലാക്കുന്നതിന് കുട്ടികളെ പ്രാപ്തരാക്കുകയായിരുന്നു അന്നത്തെ പ്രാഥമിക വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഏഴു വർഷം പത്രോസ് അവിടെ പഠിച്ചിരുന്നു. ഗണിതം, ചരിത്രം, ശാസ്ത്രം തുടങ്ങിയവ അന്നത്തെ പതിവുപോലെ യഹൂദ ബാലന്മാരോടൊപ്പം ശീമോനും അഭ്യസിച്ചിരുന്നു. 13-ാം വയസ്സിൽ തന്റെ പ്രാഥമിക വിദ്യാഭ്യാസം അവസാനിച്ചു.

ഇരുപതാമത്തെ വയസിനോടനുബന്ധിച്ച് അന്നത്തെ യഹൂദന്മാരെല്ലാവരും വിവാഹം കഴിച്ചിരുന്നു. വിവാഹം കഴിക്കാത്ത പുരുഷൻ പൂർണ്ണ പുരുഷനല്ലെന്നു വരെ യഹൂദ റാബിമാർ കരുതിയിരുന്നു. വിവാഹം പലപ്പോഴും അടുത്ത




ബന്ധുക്കളുമായാണ് നടത്തിയിരുന്നത്. സഹോദരമക്കൾ തമ്മിലുള്ള വിവാഹം സാർവ്വത്രികമായിരുന്നു. പത്രോസിന്റെ വിവാഹജീവിതം ഏകദേശം 50 വർഷത്തോളം നീണ്ടെങ്കിലും അദ്ദേഹത്തിന്റെ ഭാര്യയെക്കുറിച്ച് നമുക്ക് വ്യക്തമായ അറിവ് ലഭിച്ചിട്ടില്ല. പെർപത്വ (Perpetua) എന്നാണ് അവരുടെ പേരെന്ന് ചില ആദിമ സഭാപിതാക്കന്മാർ പറയുന്നുണ്ട്. 'പത്രോസിന്റെ നടപടികൾ' എന്ന ഗ്രന്ഥത്തിൽ പത്രോസിന് പെട്രോനിലെ (Petronille) എന്ന പേരിൽ ഒരു മകൾ ഉണ്ടായിരുന്നതായി കാണുന്നു. പത്രോസ് ആകാരപ്രകൃതിയിൽ വലിയ വലിപ്പമുള്ള വ്യക്തിയായിരുന്നില്ല. അഞ്ചടി നാലിഞ്ച് മാത്രം ഉയരമുള്ള മനുഷ്യനായിരുന്നു അദ്ദേഹം.

### പത്രോസിന്റെ ദൈവവിളി

എല്ലാ സുവിശേഷ പാരമ്പര്യങ്ങളും പത്രോസിനെ അന്ത്രയോസിനോടും സെബദി പുത്രന്മാരോടും ഒപ്പം കർത്താവിന്റെ ആദ്യ ശിഷ്യന്മാരിലൊരുവനായി കരുതുന്നു (മർക്കോ. 1:16-20, മത്താ. 4:18-22, യോഹ. 1:40-42). അന്ത്രയോസാണ് ശിമയോനെ കർത്താവിന്റെ അടുക്കലേക്ക് നയിച്ചത്. ശിഷ്യത്വം സ്വീകരിച്ചതിന്റെ അടയാളമായി ശിമയോന് കർത്താവ് 'പത്രോസ്' എന്ന് പുതിയ പേര് നൽകുന്നു (ലൂക്കോ. 5:1-11). യോഹന്നാൻ മാംദാനായുടെ പ്രസംഗങ്ങൾ കേൾക്കുവാൻ ഗലീലായിൽ നിന്നും യഹൂദ്യയിലേക്ക് പോയവരുടെ കൂട്ടത്തിൽ താനും ഉണ്ടായിരുന്നു. കർത്താവ് ഗലീലായിൽ തന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുന്ന സമയത്ത് പത്രോസിനെ കാണുന്നു. അവനെ വിളിക്കുന്നു. 'ഇന്നു മുതൽ നീ മനുഷ്യരെ പിടിക്കുന്നവനാകും' എന്ന് കർത്താവ് അവനെക്കുറിച്ച് അരുളി ചെയ്തു. പാറയായിത്തീരുന്നതിനുള്ള പാതയിൽ കർത്താവ് അവനെ വഴി നടത്തി.

അദ്ഭുതകരമായ മീൻപിടുത്തത്തിൽ സാക്ഷിയാകേണ്ടി വന്ന പത്രോസ് കർത്താവിന്റെ വലിയ ശക്തിയെ മുഖാമുഖം ദർശിച്ചു. തന്റെ പാപാവസ്ഥ ഏറ്റുപറഞ്ഞു (ലൂക്കോസ് 5:6-8). മനുഷ്യരെ പിടിക്കുന്നവനാക്കാം എന്ന ആഹ്വാനത്തിന് ചെവികൊടുത്ത പത്രോസ് സകലവും ഉപേക്ഷിച്ച് കർത്താവിനെ അനുഗമിച്ചു (ലൂക്കോ. 5:9-11). കർത്താവിൽ സമ്പാദ്യം കണ്ടെ

ത്തിയതുകൊണ്ടാണ് അവൻ സകലവും ഉപേക്ഷിക്കാൻ സന്നദ്ധനായത്. അവിടുത്തെ സ്വന്തമായി കരുതി അവൻ ആ പാദങ്ങൾ പിൻപറ്റി.

### പത്രോസിന്റെ വിശ്വാസപ്രഖ്യാപനം

ശിഷ്യത്വത്തിന്റെ പാതയിൽ കർത്താവിലുള്ള വിശ്വാസം സ്വീകരിച്ച് ഏറ്റുപറയുവാൻ ലഭിച്ച അവസരങ്ങൾ പത്രോസിന്റെ ജീവിതത്തിൽ സുപ്രധാനമായ നാഴികക്കല്ലുകളായിരുന്നു. ഒന്നാമത്തേത് യോഹന്നാന്റെ സുവിശേഷത്തിലാണ് വിവരിച്ചിരിക്കുന്നത്. അഞ്ചപ്പം കൊണ്ട് 5000 പേരെ തൃപ്തിപ്പെടുത്തിയതിന് ശേഷം കർത്താവ് വി. കുർബ്ബാനയെക്കുറിച്ച് പ്രഭാഷണം നടത്തി. 'സ്വർഗത്തിൽ നിന്ന് ഇറങ്ങിവന്ന ജീവനുള്ള അപ്പം ഞാനാകുന്നു. ഈ അപ്പം ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും. ഞാൻ കൊടുക്കുന്ന അപ്പം ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ നൽകുന്ന എന്റെ ശരീരമാകുന്നു' (യോഹ. 6:51–66). എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നവന് നിത്യജീവനുണ്ട്. ഈ വാക്കുകൾ ആർക്കും കാര്യമായി മനസ്സിലായില്ല. ഇത്തരം സാഹചര്യത്തിൽ ഈ വചനം കഠിനമെന്ന് പറഞ്ഞ് അനുഗാമികളിൽ പലരും കർത്താവിനെ വിട്ടുപോയി. അപ്പോൾ കർത്താവ് ശിഷ്യന്മാരുടെ നേരെ തിരിഞ്ഞ് അവരോട് 'നിങ്ങളും പോകാൻ ആഗ്രഹിക്കുന്നുവോ'' എന്ന് ചോദിച്ചു. അതിന് പത്രോസാണ് മറുപടി നൽകിയത്. "കർത്താവേ  ഞങ്ങൾ ആരുടെ പക്കൽ പോകും? നിത്യജീവന്റെ വചനങ്ങൾ നിന്റെ പക്കലുണ്ടല്ലോ. നീ ദൈവത്തിന്റെ പരിശുദ്ധൻ എന്ന് ഞങ്ങൾ വിശ്വസിക്കുന്നു." കേസറിയാ ഫിലിപ്പിയിൽ വച്ചാണ് പത്രോസ് തന്റെ പ്രസിദ്ധമായ വിശ്വാസപ്രഖ്യാപനം നടത്തുന്നത്. ഹെർമ്മോൻ മലയുടെ താഴ്വരയിൽ സ്ഥിതിചെയ്യുന്ന ഒരു സ്ഥലമാണ് കേസറിയാ ഫിലിപ്പി. അവിടെ വെച്ച് കർത്താവ് അവരോട് ചോദിച്ചു. "മനുഷ്യപുത്രൻ ആരെന്നാണ് ജനങ്ങൾ പറയുന്നത്" (മത്താ. 16:13–20, മർക്കോ. 8:27–30). കർത്താവിനെപ്പറ്റി സാധാരണ ജനങ്ങൾ ചിന്തിച്ചത്, അവൻ യോഹന്നാൻ മാംദാന എന്നോ ഏലിയാവെന്നോ പ്രവാചകന്മാരിൽ ഒരുവനെന്നോ ഒക്കെ ആയിരുന്നു. അപ്പോൾ കർത്താവ് അവരോട് എന്നാൽ ഞാൻ ആരെന്നാണ് നിങ്ങൾ പറയുന്നത് എന്ന് ചോദിച്ചു. അതിന് പത്രോസ് 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹായാകുന്നു' എന്ന് ഏറ്റുപറഞ്ഞു. കർത്താവ് ആരെന്ന് വ്യക്തമായി മനസ്സിലാക്കുന്നതിനും അതു സ്വീകരിച്ച് ഏറ്റുപറയുന്നതിനും സാധിച്ച ആദ്യത്തെ ശിഷ്യൻ പത്രോസായിരുന്നു. കർത്താവ് അവനെ ശ്ലാഘിക്കുകയും 'യോനായുടെ പുത്രനായ ശീമോനെ നീ ഭാഗ്യവാൻ' എന്ന് പറയുകയും ചെയ്തു.

ശിഷ്യന്മാരിൽ ഏറ്റവും കൂടുതൽ യേശുവിന്റെ ശാസന കേൾക്കുന്നതും പത്രോസ് തന്നെയാണ് (മത്താ. 16:22–23, മർക്കോ. 8:32–33). യേശുവുമായുള്ള ബന്ധത്തിൽ ആരെല്ലാം ഇടറിയാലും താൻ ഇടറുകയില്ലെന്ന് പ്രഖ്യാപിച്ച പത്രോസ്, അധികം താമസിയാതെ തന്നെ യേശുവിനെ മൂന്നു പ്രാവശ്യം തള്ളിപ്പറയുവാൻ ഇടയായി. തനിക്ക് പറ്റിയ അബദ്ധം മനസ്സിലാക്കുന്ന പത്രോസ് ആവോളം അനുതപിച്ചു. ആ അനുതാപത്തിന്റെ അംഗീകാരമാണ് യേശുശിഷ്യസമൂഹത്തിന്റെ പ്രതിനിധിയായി പത്രോസിനെ വിളിച്ച് തന്റെ ആടുകളെ നയിപ്പാനുള്ള ഉത്തവാദിത്തം അദ്ദേഹത്തെ ഏല്പിക്കുന്നത്.

### പത്രോസിന്റെ സുവിശേഷ ഘോഷണം

വി. പത്രോസിന്റെ സുവിശേഷ ഘോഷണത്തിന് നാലു മണ്ഡലങ്ങൾ എങ്കിലും ഉണ്ടായിരുന്നിരിക്കണം. അജപാലകസ്ഥാനത്തേക്കുയർത്തപ്പെട്ട പത്രോസ് വർദ്ധിച്ച തീക്ഷ്ണതയോടെ സഭാ ശരീരത്തെ പടുത്തുയർത്താനുള്ള പ്രവർത്തനങ്ങളിൽ വ്യാപൃതനായി. യഹൂദ്യയും പരിസര പ്രദേശങ്ങളും അന്ത്യോഖ്യയും ചുറ്റുപാടും, ഏഷ്യാമൈനർ, റോം തുട ങ്ങിയ സ്ഥലങ്ങളിലെല്ലാം അദ്ദേഹം ക്രിസ്തു സന്ദേശവുമായി ഓടിയെത്തി. അദ്ദേഹത്തിന്റെ സുവിശേഷഘോഷണയാത്രയിൽ സന്തത സഹചാരിയായി മർക്കോസും ഉണ്ടായിരുന്നു. മർക്കോസിന്റെ സുവിശേഷത്തിന്റെ പ്രധാന അടിസ്ഥാനമായി കരുതപ്പെടുന്നത് യേശുവിനെക്കുറിച്ചുള്ള വി. പത്രോസിന്റെ സ്മരണകളാണ്. അപ്പോസ്തോല പ്രവൃത്തികൾ പന്ത്രണ്ടാം അദ്ധ്യായം വരെ മിക്കവാറും നാം വായിക്കുന്നത് പത്രോസിന്റെ പ്രവർത്തികളെ കുറിച്ചാണ്. അദ്ദേഹത്തിന്റെ അചഞ്ചലമായ വിശ്വാസവും അപാരമായ ധൈര്യവും പ്രകടമാക്കുന്ന പല സംഭവങ്ങളും നാം ഇവിടെ കാണുന്നുണ്ട്.

പത്രോസിന്റെ പ്രസംഗം കേൾവിക്കാരുടെ മനഃസാക്ഷിയെ തട്ടിയുണർത്തി. യേശു ദൈവത്തിന്റെ പുത്രനായ മിശിഹായാണെന്ന് മനസ്സിലാക്കിഅവർ പശ്ചാത്തപിച്ചു. ഇനിയും ഞങ്ങൾ എന്താണ് ചെയ്യേണ്ടതെന്ന് അവർ ചോദിച്ചു. പത്രോസ് അവരോട് വ്യക്തമായി പറഞ്ഞു. 'മാനസാന്തരപ്പെട്ട് പാപങ്ങളുടെ മോചനത്തിനായി ഓരോരുത്തരും യേശുവിന്റെ നാമത്തിൽ മാമോദീസാ സ്വീകരിക്കണം. അപ്പോൾ പരിശുദ്ധാത്മാവ് എന്ന ദാനം നിങ്ങൾക്ക് ലഭിക്കും' (അപ്പോ. പ്രവൃത്തികൾ 2:28). അന്നു തന്നെ 3000–ത്തോളം പേർ മാമ്മോദീസാ സ്വീകരിച്ച് സഭയിൽ ചേർന്നു. അങ്ങനെ അനുതപിക്കുന്ന സകലർക്കും മിശിഹായിൽ കൂടി ദൈവത്തിങ്കലേക്ക് വരുവാനുള്ള വാതിൽ തുറന്നു. ആ വാതിൽ തുറക്കുവാനുള്ള താക്കോൽ കർത്താവ് പത്രോസിന് നല്കുന്നു (മത്താ. 16:19). ദൈവാലയ ഗോപുരത്തിന് സമീപം ഭിക്ഷ യാചിച്ചുകൊണ്ടിരുന്ന മുടന്തനെ സൗഖ്യമാക്കിയത് യോഹന്നാനോടു കൂടെ പ്രാർത്ഥിക്കുവാൻ അവിടെ ചെന്ന പത്രോസായിരുന്നു. അതിനെ തുടർന്നുണ്ടായ സംഭവവികാസങ്ങളുടെ ഫലമായി ആ രണ്ട് ശ്ലീഹന്മാരും തടവിലാക്കപ്പെട്ടു. അവർ ന്യായാസനത്തിന്റെ മുമ്പിൽ ധീരതയോടെ നിലകൊണ്ടു. യേശുവിന്റെ നാമത്തിൽ ഉപദേശിക്കുകയോ സംസാരിക്കുകയോ ചെയ്യരുതെന്ന നിരോധനാജ്ഞയെ അവർ എതിർത്തു. ദൈവത്തേക്കാൾ അധികം മനുഷ്യനെ അനുസരിക്കുന്നത് ദൈവത്തിന്റെ മുമ്പാകെ ന്യായമല്ലെന്ന് അവർ പറഞ്ഞു. പത്രോസ് ധീരനായ ഒരു സാക്ഷിയായിത്തീർന്നു. പരിശുദ്ധാത്മാവിനോട് വ്യാജമായി പ്രവർത്തിച്ച അനന്യാസിനോടും സഫീറയോടും കർശനമായി പെരുമാറിയത് പത്രോസായിരുന്നു.

പൗലോസ് തന്റെ മാനസാന്തരത്തിനു ശേഷം മൂന്നു വർഷം കഴിഞ്ഞ് യെറുശലേമിൽ എത്തി. യെറുശലേം സഭയെ അന്ന് നയിച്ചിരുന്നത് പത്രോസായിരുന്നു (ഗലാ. 1:18–19). ക്രിസ്തീയസഭ യഹൂദന്മാരുടെയിടയിൽ വളർന്നുവരുന്നതിന് കാരണക്കാരനായ പ്രധാന വ്യക്തിയായിരുന്നു പത്രോസ്.

### പത്രോസ് കാരാഗൃഹത്തിൽ

ഹേറോദേസ് ഒന്നാമൻ പാലസ്റ്റീൻ നാട് മുഴുവന്റേയും നിയന്ത്രണം ഏറ്റെടുത്ത് യഹൂദ്യയും ശമറിയായും തന്റെ അധികാരത്തിൻകീഴിൽ കൊണ്ടുവന്ന കാലമായിരുന്നു അത്. തന്റെ അധീനതയിലുള്ള യഹൂദരെ പ്രീതിപ്പെടുത്തുവാൻ അവൻ ക്രൈസ്തവരെ പീഡിപ്പിച്ചു. ശ്ലീഹന്മാരിൽ ഒരുവനും സെബദിയുടെ പുത്രനുമായ യാക്കോബിനെ അവർ വധിച്ചു. ഇത് യഹൂദന്മാർക്ക് സന്തോഷമായി. അതിനാൽ പത്രോസിനേയും അവർ തടവിലാക്കി. എന്നാൽ സഭയുടെ ശക്തമായ പ്രാർത്ഥന മൂലം അദ്ഭുതകരമാംവിധം പത്രോസ് രക്ഷപെട്ടു (അപ്പോ. 12:1–17). അവൻ കാരാഗൃഹത്തിൽ ഉറങ്ങുമ്പോൾ പെട്ടെന്നു കർത്താവിന്റെ ദൂതൻ അവന് പ്രത്യക്ഷപ്പെട്ടു. 'വേഗം എഴുന്നേൽക്കുക' എന്ന് പറഞ്ഞ് അവനെ തട്ടിയുണർത്തി. ഉടനെ അവന്റെ കൈയിലെ ചങ്ങലകൾ താഴെ വീണു. ദൂതൻ അവനെ കൂട്ടി ഒന്നും രണ്ടും വാതിലുകൾ തുറന്ന് പട്ടണത്തിന്റെ  വാതിക്കൽ കൊണ്ടുചെന്ന് വിട്ടു.

### പത്രോസിന്റെ രക്തസാക്ഷിമരണം

ക്രിസ്തുവർഷം 54 മുതൽ റോമാ ഭരിച്ചിരുന്നത് നീറോ ചക്രവർത്തിയായിരുന്നു. 16–ാം വയസ്സിലാണ് അദ്ദേഹം ഭരണം ഏറ്റെടുത്തത്. ആദ്യം കുറെ വർഷങ്ങൾ തന്റെ ഗുരുവായ ലൂഷിയസ് അന്നവൂസ് എന്ന സേനാനായകന്റെ ഉപദേശത്തോടെ അദ്ദേഹം നീതിപൂർവ്വം ഭരിച്ചു. എന്നാൽ പിന്നീട് ദ്രവ്യാഗ്രഹത്തിൽ നീറോ നിറഞ്ഞു. തന്നെ പ്രീതിപ്പെടുത്താത്ത സകലരേയും അദ്ദേഹം വാളിനിരയാക്കി. ക്രിസ്ത്യാനികളെ അദ്ദേഹം പകയോടെ വീക്ഷിച്ചു.

ക്രിസ്തുവർഷം 64 ജൂലൈ 19–ാം തീയതി റോമായിലെ കീലിയൻ, വാലറൈൻ എന്നീ കുന്നുകളിലുണ്ടായിരുന്ന തടിപ്പുരകൾക്ക് തീ പിടിച്ചു. 9 ദിവസം അഗ്നിബാധ നിയന്ത്രണാതീതമായി തുടർന്നു. റോമാ നഗരത്തിന്റെ മൂന്നിൽ രണ്ടു ഭാഗം കത്തിച്ചാമ്പലായി. നൂറുകണക്കിന് ആളുകൾ മരിച്ചു. അഗ്നിബാധയുടെ ഉത്തരവാദിത്തം ക്രിസ്ത്യാനികൾക്കാണെന്ന് നീറോ പ്രഖ്യാപിച്ചു. ദൈവം ആകാശത്തു നിന്ന് തീ ഇറക്കി സകലരേയും നശിപ്പിക്കുമെന്ന് പത്രോസും പൗലോസും പ്രസംഗിച്ചതായി നീറോ ആരോപിച്ചു. ക്രിസ്തീയത അപകടകരമായ അന്ധവിശ്വാസമായി മുദ്രകുത്തപ്പെട്ടു. അങ്ങനെ നീറോയുടെ കാലത്തു ക്രിസ്ത്യാനികളെ തിരഞ്ഞുപിടിച്ച് പീഡിപ്പിക്കാൻ അദ്ദേഹം ഉത്തരവിട്ടു. നീറോ ചക്രവർത്തിയുടെ തീരുമാനപ്രകാരം കുരിശിൽ തറയ്ക്കപ്പെടുവാൻ വിധിക്കപ്പെട്ട പത്രോസിന് ഒരാഗ്രഹം മാത്രമേ ഉണ്ടായിരുന്നുള്ളു. തന്റെ ഗുരുവിന്റെ കാലുകളിൽ ചുംബിക്കുന്ന രീതിയിൽ തലകീഴായി കുരിശിക്കപ്പെടണം. അത് നിറവേറപ്പെട്ടു. വി. പത്രോസും

വി. പൗലോസും ഒരു ദിവസം വധിക്കപ്പെട്ടു എന്നാണ് വിശ്വസിക്കുന്നത്. എ.ഡി. 67 ജൂൺ മാസം 29–ാം തീയതി അവർ രക്തസാക്ഷികളായെന്നാണ് വിശ്വാസം. അതുകൊണ്ട് സഭ അവരുടെ പെരുന്നാൾ ജൂൺ 29–ാം തീയതി കൊണ്ടാടുന്നു. വി. പത്രോസിന്റെ ഭൗതീകാവശിഷ്ടങ്ങൾ സംസ്ക്കരിച്ചിരിക്കുന്ന സ്ഥാനത്താണ് റോമിലെ സുപ്രസിദ്ധമായ സെന്റ് പീറ്റേഴ്സ് ബസിലിക്ക സ്ഥിതി ചെയ്യുന്നത്.

**പത്രോസിന്റെ കൃതികൾ**

പുതിയനിയമത്തിൽ വിശുദ്ധ പത്രോസിന്റെ നാമത്തിൽ രണ്ടു ലേഖനങ്ങളുണ്ട്. ഒന്നാം ലേഖനം യെറുശലേമിൽ വെച്ചും രണ്ടാം ലേഖനം റോമിൽ വെച്ചും എഴുതപ്പെട്ടതാണെന്ന് വിശ്വസിച്ചു പോരുന്നു. ഒന്നാം ലേഖനം പ്രധാനമായും പീഡകൾ അനുഭവിക്കുന്നവരെ ധൈര്യപ്പെടുത്തുവാനാണ് എഴുതപ്പെട്ടത്. കഷ്ടത അനുഭവിക്കുന്നവർക്ക് ആശ്വാസവും പ്രത്യാശയും പകരുന്ന അനേകം ദൂതുകൾ ഈ ലേഖനത്തിൽ കാണാം. ഉദാ: പത്രോസ് 1:6–7, 3:17, 4:13–16.

രണ്ടാം ലേഖനത്തിൽ ദൈവത്തിന്റെ വിളിയും തെരഞ്ഞെടുപ്പും ഓർമ്മിപ്പിച്ചുകൊണ്ട് അബദ്ധോപദേശങ്ങളിൽ നിന്നും അധാർമ്മിക ജീവിതത്തിൽ നിന്നും ഒഴിഞ്ഞ് ക്രിസ്തുവിന്റെ വരവിന്റെ പ്രത്യാശയിൽ സൂക്ഷ്മതയോടിരിപ്പാൻ ആഹ്വാനം ചെയ്യുന്നു.

**വിശുദ്ധ പത്രോസിന് സഭയിലെ സ്ഥാനം**

വി. പത്രോസിന് മറ്റ് അപ്പോസ്തോലന്മാരുടെ ഇടയിൽ ഒരു പ്രത്യേക സ്ഥാനം ഉണ്ടായിരുന്നുവെന്നത് തർക്കമറ്റ സംഗതിയാണ്. എന്നാൽ ഈ സ്ഥാനത്തെ മേലധികാരമായി തെറ്റിദ്ധരിക്കുന്നത് ശരിയല്ല. ശിഷ്യന്മാർക്ക് യേശു നൽകുന്ന അധികാരം എപ്പോഴും പൊതുവായിട്ടായിരുന്നു (മത്താ. 10:1, 19:28, യോഹ. 20:23, മർക്കോ. 16:14–18). പത്രോസിനുണ്ടായിരുന്ന സ്ഥാനം അദ്ദേഹത്തിന്റെ വ്യക്തിപരമായ ഒരു ശ്രേഷ്ഠത കൊണ്ടായിരുന്നു. ആ സ്ഥാനം മറ്റാർക്കും അവകാശപ്പെടാൻ സാധ്യമല്ല. പത്രോസിന്റെ സ്ഥാനത്തിനോടനുബന്ധിച്ച് യാതൊരു പ്രത്യേക അധികാരവും ലഭിച്ചതായോ, അത് പ്രയോഗിച്ചതായോ ഒരു തെളിവും പുതിയനിയമത്തിലില്ല. യറുശലേം സുന്നഹദോസിൽ (അപ്പോ. പ്ര. 15) പത്രോസല്ല, വി. യാക്കോബാണ് അദ്ധ്യക്ഷൻ. മത്താ. 16:18–19 ലും യോഹ 21:18–19 ലും ശിഷ്യന്മാരുടെ പ്രതിനിധിയായിട്ട് മാത്രമാണ് യേശു പത്രോസിനെ കാണുന്നത്.

യഥാർത്ഥ ക്രൈസ്തവ വിശ്വാസിയുടെ ജീവിതമാതൃകയാണ് പത്രോസ്. പത്രോസായിത്തീർന്ന ശിമയോന്റെ ജീവിതത്തിൽ നിന്നും വിശ്വാസിക്ക് ഏറെ പഠിക്കാനുണ്ട്. ജീവിതത്തിൽ നേരിട്ട വെല്ലുവിളികൾ അദ്ദേഹത്തെ വളർത്തി. സ്വന്തം ശക്തിയിൽ ആശ്രയിക്കാതെ കുറവുകളെ സദാ പരിഹരിക്കുന്ന ദൈവത്തിന്റെ കൃപയിൽ ആശ്രയിച്ചു എന്നതാണ് പത്രോസിന്റെ ജീവിതവിജയത്തിന്റെ കാതൽ. സ്വന്തം ബലത്തിൽ ആശ്രയിച്ചാൽ പത്രോസിനെപ്പോലെ നാമും ബലഹീനരായി വെള്ളത്തിൽ താഴും. കർത്താവിനെ വിളിച്ചപേക്ഷിച്ചാൽ അവിടേയും നാം രക്ഷപ്രാപിക്കും (മത്താ. 14:28–33).

ഉത്ഥിതന്റെ അടുത്തെത്താനുള്ള സാഹസികതയും ധൈര്യവും പത്രോസിൽ നിന്നും ഇന്നത്തെ സഭാ വിശ്വാസികൾ കണ്ടുപഠിക്കണം.

# വി. വിവാഹ കൂദാശ

## ഫാ. ഡോ. ഒ. തോമസ്

കുടുംബം ദൈവത്താൽ സ്ഥാപിക്കപ്പെട്ടതാണ്. ഒരു കുടുംബത്തിന്റെ ആരംഭം കുറിക്കുന്നത് വിവാഹ കൂദാശയിലൂടെയാണ്. രാജ്യത്തിന്റെ നിയമപ്രകാരം 18 വയസ്സുള്ള സ്ത്രീയും 21 വയസുള്ള പുരുഷനും പരസ്പരസമ്മത പ്രകാരം വിവാഹത്തിലേർപ്പെടാനും അവർക്ക് ഭാര്യാഭർത്താക്കന്മാർ എന്ന നിലയിലുള്ള നിയമപരിരക്ഷ ലഭിക്കുവാനും അവകാശമുണ്ട്. എന്നാൽ സഭയുടെ കാഴ്ചപ്പാടിൽ അവർ ഭാര്യാഭർത്താക്കന്മാർ ആകുന്നില്ല. ആദ്യ മാതാപിതാക്കളെപ്പോലെ ദൈവം കൂട്ടി യോജിപ്പിക്കുമ്പോഴാണ് അവർ യഥാർത്ഥത്തിൽ ഭാര്യാഭർത്താക്കന്മാരാകുന്നത്. അത് വിവാഹത്തിലൂടെയാണ് നടക്കുന്നത്. തന്മൂലം വിവാഹം ഒരു കൂദാശയാണ്.

വിവാഹ കൂദാശയ്ക്ക് രണ്ട് ഭാഗങ്ങളാണ് ഉള്ളത്.

1. മോതിരം വാഴ്വിന്റെ ക്രമം 2. കിരീടം വാഴ്വിന്റെ ക്രമം.

**മോതിരം വാഴ്വ്**

വിവാഹകൂദാശയുടെ ഒന്നാം ഭാഗമാണ് മോതിരം വാഴ്വ്. സഭയുടെ പഠിപ്പിക്കലുകളിൽ ദൈവാലയത്തിൽ വച്ചാണ് വിവാഹനിശ്ചയം പൂർത്തിയാകുന്നത്. മോതിരം വാഴ്വ് എന്ന ശുശ്രൂഷയിലൂടെ കാർമ്മികൻ ആശീർവദിച്ച മോതിരങ്ങൾ വധൂവരന്മാരെ അണിയിക്കുന്നു. ഓർത്തഡോക്സ് ദൈവശാസ്ത്രത്തിൽ വിവാഹമെന്നത് സ്ത്രീയും പുരുഷനും തമ്മിലുള്ള ഉടമ്പടിയല്ല. ദൈവവും, പുരുഷനും, സ്ത്രീയുമെന്ന മൂന്നുപേരുള്ള ഒരു ഉടമ്പടിയാണ്. ഇത് ദൈവിക തീരുമാനമാണ്. കാർമ്മികൻ ദൈവത്തിന്റെ പ്രതിപുരുഷനായി നിന്നുകൊണ്ട് ഈ ദൈവീകതീരുമാനം നടപ്പാക്കുന്നു.

**കിരീടം വാഴ്വ്**

വിവാഹ കൂദാശയിലെ രണ്ടാംഭാഗമാണ് കിരീടം വാഴ്വിന്റെ ക്രമം. ഇതാണ് വിവാഹ കൂദാശയുടെ പ്രധാനഭാഗം. വേദവായനകൾ ഒക്കെയും ഈ ഭാഗത്താണ് ഉള്ളത് വേദവായനകൾക്ക് ശേഷം കിരീടം വാഴ്ത്തി വധൂവരന്മാരെ അണിയിക്കുന്നു. സാധാരണയായി കുരിശുമാലയാണ് നാം ഉപയോഗിക്കുന്നത്. തുടർന്ന് മിന്നുകെട്ടുന്നു. ഉടമ്പടിയുടെ പൂർത്തീകരണമായ മിന്നു കെട്ടിയതിന്ശേഷം മന്ത്രകോടി വധുവിനെ അണിയിക്കുന്നു. വിവാഹകൂദാശയുടെ സമാപനമായി കാർമ്മികൻ വരന്റെയും വധുവിന്റെയും വലതുകൈപ്പത്തികൾ ചേർത്തുപിടിച്ച് അന്യോന്യം ഭരമേൽപിക്കുന്നു. തുടർന്ന് വധുവരന്മാർക്കും ദൈവാലയത്തിൽ സന്നിഹിതരായിരിക്കുന്ന സകലർക്കും അനുഗ്രഹങ്ങൾ നേരുന്നു. ധൂപപ്രാർത്ഥനയോടുകൂടി വിവാഹകൂദാശ സമാപിക്കുന്നു. അതിനുശേഷം വധൂവരന്മാരും സാക്ഷികളും വിവാഹരജിസ്റ്ററിൽ ഒപ്പുവയ്ക്കുന്നു.

**1. വിവാഹം എന്നാൽ എന്ത്?**

പൊതുവായി വിവാഹം എന്നത് പ്രകൃതിയുടെ ക്രമീകരണമാണ്. എന്നാൽ പ്രകൃതിയുടെ ക്രമീകരണത്തെ ഇണചേരൽ എന്ന തലത്തിൽ മാത്രമേ അവതരിപ്പിക്കുവാൻ സാധിക്കുകയുള്ളൂ. ക്രിസ്തീയ വേദശാസ്ത്ര സങ്കൽപത്തിൽ വിവാഹം ദൈവസൃഷ്ടിയാണ്, അത് ഒരു കൂദാശയാണ്. കൂദാശയായതിനാൽ പുരുഷനും സ്ത്രീയും തമ്മിലുള്ള കരാർ അല്ല. പുരുഷനെയും സ്ത്രീയെയും ദൈവം കൂട്ടിചേർക്കുന്നു അവർ ഒന്നാകുന്നു. അത് ഒരു ഉടമ്പടിയാണ്. ദൈവം മദ്ധ്യസ്ഥനായുള്ള ഒരു ഉടമ്പടി. ആ ഉടമ്പടി നിർമ്മിക്കുന്നത് വിവാഹ കൂദാശയിലൂടെയാണ്. അതിനാൽ വിവാഹത്തിന്റെ കൗദാശികമായ മൂല്യം വളരെ വലുതാണ്, പ്രധാനപ്പെട്ടതാണ്.

**2. വിവാഹ നിശ്ചയത്തിനുള്ള തയ്യാറെടുപ്പുകൾ, നടപടികൾ ഏവ? വിവാഹ നിശ്ചയ സമയത്ത് വധൂവരന്മാരെ ഒന്നിച്ചിരുത്തുന്നതിന് അനുവാദമുണ്ടോ?**

പങ്കാളിയെ കണ്ടെത്തുന്നതിൽ പ്രധാനപ്പെട്ടതാണ് വിശ്വാസപരമായി ഐക്യമുള്ള സഭാംഗത്തെ കണ്ടെത്തുക എന്നത്. അതോടൊപ്പം കുടുംബം, സാമ്പത്തികം, വിദ്യാഭ്യാസം തുടങ്ങിയ തലങ്ങളിലും സമാനതകൾ ഉണ്ടായിരിക്കണം.

**വിവാഹ നിശ്ചയം** – വിവാഹ നിശ്ചയത്തിൽ ഏറ്റവും അടുത്ത കുടുംബാംഗങ്ങൾ മാത്രം പങ്കെടുക്കുന്ന രീതിയായിരുന്നു മുൻപ് ഉണ്ടായിരുന്നത്.

ഇരു കുടുംബത്തിലെയും അംഗങ്ങൾ തമ്മിൽ കൂടുതൽ പരിചയപ്പെടുന്നതിന് അത് സഹായിച്ചിരുന്നു. എന്നാൽ ഇന്ന് വിവാഹ നിശ്ചയം വിപുലമായ ഒരു ചടങ്ങായി മാറിയിരിക്കുന്നു.

**വിവാഹ നിശ്ചയത്തിന്റെ ചടങ്ങുകൾ:-** വധുവിന്റെ ഭവനത്തിലാണ് നിശ്ചയത്തിന്റ ചടങ്ങുകൾ നടക്കുക, ചടങ്ങിൽ സന്നിഹിതരായിരിക്കുന്നവരോട് വധുവിന്റെ കുടുംബത്തിലെ മുതിർന്ന ആൾ വിളിച്ചു ചേർത്തതിന്റെ കാര്യം അവതരിപ്പിക്കുന്നു. തുടർന്ന് വധൂവരൻമാരെയും കുടുംബാംഗങ്ങളെയും പരിചയപ്പെടുത്തുന്നു. അതിനുശേഷം വരന്റെ കുടുംബത്തിലെ മുതിർന്ന ആൾ വിവാഹം നിശ്ചയിച്ചിരിക്കുന്ന ദിവസവും സ്ഥലവും സമയവും പ്രഖ്യാപിച്ച് അംഗീകാരം നേടുന്നു. അതിനുശേഷം വിളിച്ചുചൊല്ലുകുറി ഇരുകുടുംബങ്ങൾ തമ്മിൽ കൈമാറുന്നു. വിവാഹനിശ്ചയത്തിന്റെ സമയത്ത് വധൂവരന്മാരെ ഒന്നിച്ച് ഇരുത്തണ്ട എന്ന തീരുമാനം സഭ സ്വീകരിച്ചിരിക്കുന്നു. കാരണം വിവാഹിതരായവരെപോലെ അവർ പെരുമാറുന്ന രീതി നിലവിൽ വന്നതുകൊണ്ടാണ് ഇപ്രകാരം ഒരു തീരുമാനം സ്വീകരിച്ചിരിക്കുന്നത്. അതായത് വിവാഹത്തിന് മുമ്പ് പരസ്പരം അറിയുന്നതും മനസ്സിലാക്കുന്നതും തെറ്റല്ല എങ്കിലും വിവാഹത്തിന് മുമ്പ് ഒരു സംയമനം പാലിക്കുന്നത് നല്ലതാണ്.

**3. വിവാഹത്തിന് മുൻപുള്ള തയ്യാറെടുപ്പുകൾ ഏവ?**

ഒന്നാമതായി വിവാഹം പള്ളിയിൽ പരസ്യമായി വിളിച്ചുചൊല്ലുന്നതിനുവേണ്ടിയുള്ള അപേക്ഷ ഫോം പൂരിപ്പിച്ച് നൽകണം. വധുവിന്റെ ഭവനക്കാർ വരന്റെ ഇടവകയിൽ നൽകുവാനുള്ള ദേശക്കുറി വാങ്ങിയിരിക്കണം. മന്ത്രകോടി, താലി, വാഴ്ത്തുവാനുള്ള മാല, മോതിരം എന്നിവ തയ്യാറാക്കി വയ്ക്കണം. വരനും വധുവും വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിച്ചിരിക്കണം. സഭയുടെ പുതിയ തീരുമാനം അനുസരിച്ച് പ്രീമാരിറ്റൽ കൗൺസലിംഗിൽ പങ്കെടുത്തിരിക്കണം. പള്ളി വരുമാനങ്ങൾ, മാസവരി, സംഭാവനകൾ, ഗായകസംഘം, വീഡിയോ മുതലായവയുടെ ഫീസ് എന്നിവ നൽകിയിരിക്കണം.

**4. വിവാഹം വിളിച്ചുചൊല്ലുന്നതിന് വേണ്ട രേഖകൾ ഏവ?**

വിളിച്ചുചൊല്ലേണ്ട പള്ളികളിൽ വിവാഹത്തെക്കുറിച്ച് വികാരിമാരെ അറിയിച്ചതിന് ശേഷം വിളിച്ചു ചൊല്ലുന്നതിനു ക്രമീകരിച്ചിരിക്കുന്ന അപേക്ഷ ഫോം പൂരിപ്പിച്ച് വധുവിന്റെ ഇടവകയിലെ ഫോം വരന്റെ ഇടവകയിലും വരന്റെ ഇടവകയിലെ ഫോം വധുവിന്റെ ഇടവകയിലും നൽകണം. പള്ളികളുടെ ക്രമീകരണം അനുസരിച്ച് ഒന്നോ രണ്ടോ ആഴ്ചകളിലായി വിളിച്ചുചൊല്ലുന്നു.

**5. വിവാഹകൂദാശയിൽ നൽകേണ്ട രേഖകൾ ഏവ?**

വരന്റെ ഇടവകയിൽ വച്ച് നടക്കുന്ന വിവാഹത്തിന് വധുവിന്റെ പള്ളിയിൽ നിന്നുള്ള ദേശകുറി നിർബന്ധമായും നൽകിയിരിക്കണം. ഓർത്തഡോക്സ്/യാക്കോബായ അല്ലാത്ത ദേശകുറി നൽകാത്ത സഭകളിൽ നിന്നാണ് വധുവെങ്കിൽ 100/-രൂപ പത്രത്തിൽ സമ്മതപത്രം തയ്യാറാക്കി നൽകണം.

**6. മറ്റ് സഭാംഗങ്ങളെയോ മറ്റ് മതത്തിൽപ്പെട്ടവരെയോ വിവാഹത്തിലൂടെ സ്വീകരിക്കുന്നതിന്റെ നടപടിക്രമങ്ങൾ ഏവ?**

യാക്കോബായ സഭ ഒഴിച്ച് മറ്റ് സഭകളിൽപ്പെട്ടവരെ ഓർത്തഡോക്സ് സഭയിൽ ചേർത്ത് അംഗമാക്കിയതിന് ശേഷമാണ് വിവാഹം നടത്തുന്നത്. കത്തോലിക്കാ സഭാംഗത്തെ കുമ്പസാരവും, വി. കുർബാനാനുഭവം നൽകി സഭയിൽ ചേർക്കുന്നു. മാർത്തോമ്മാ, സി.എസ്.ഐ, പെന്തക്കോസ്തു മുതലായ സഭാംഗങ്ങളിൽ മാർത്തോമ്മാ, സി.എസ്.ഐ എന്നീ സഭകളിൽപ്പെട്ടവർക്ക് വി. മൂറോൻ അഭിഷേകവും, കുമ്പസാരവും, വി.കുർബാനാനുഭവവും നടത്തി സഭയിൽ ചേർക്കുന്നു. ഓർത്തഡോക്സ് സഭാംഗമായിരുന്ന വ്യക്തി പെന്തക്കോസ്തു സഭയിൽ പോയി തിരിച്ചുവരുമ്പോൾ കുമ്പസാരവും വി. കുർബാനാനുഭവവും പ്രായശ്ചിത്തവും നടത്തി സഭയിൽ ചേർക്കുന്നു.

പെന്തക്കോസ്തു സഭാംഗത്തെയും ഇതരമതത്തിൽപ്പെട്ടവരെയും വി. കുമ്പസാരം, മാമോദിസാ. വി. കുർബാനാനുഭവം എന്നിവ നൽകിയും മുദ്രപത്രത്തിൽ സ്വമനസാലെ മതം മാറുന്നു എന്ന് എഴുതിവാങ്ങിക്കുകയും ചെയ്ത് സഭാംഗമാക്കണം.

**7. വിവാഹ കൂദാശയിൽ കിരീടം വാഴ്വിന്റെ സമയത്ത് വധുവിന്റെ തലയിൽ നിന്ന് മൂടുപടം മാറ്റുന്നത് എന്തിന്?**

കിരീടം വാഴ്ത്തി ഇടുവിക്കുവാനും മിന്നുകെട്ടുവാനുള്ള സൗകര്യത്തിന് വേണ്ടിയാണ്.

**8. പാരമ്പര്യമായി എവിടെ വച്ചാണ് വിവാഹകൂദാശ നടത്തേണ്ടത്?**

വരന്റെ ഇടവകയിൽ.

**9. വിവാഹം നടക്കാതിരിക്കാനുള്ള കാനോനിക തടസങ്ങൾ ഏവ?**

മുമ്പ് വിവാഹിതരായിരിക്കുന്നവർ, വിവാഹം നടത്താൻ സഭ അനുവദിക്കാത്തദിവസങ്ങൾ, പ്രായപൂർത്തിയാകാത്തവർ തമ്മിലുള്ളത് (വരൻ 21, വധു 18), രക്തബന്ധം ഉള്ളവർ തമ്മിൽ (6, 7 തലമുറവരെ വിവാഹബന്ധം അനുവദിക്കുന്നില്ല), മാനസികരോഗം.

**10. വിവാഹത്തിനായി പള്ളിയിലേക്ക് പ്രവേശിക്കുന്നതിനുള്ള ക്രമീകരണം എന്താണ്?. ആര് ആദ്യം പ്രവേശിക്കണം?**

മണവാട്ടി ആദ്യം പ്രവേശിച്ച് മണവാളനായി കാത്തിരിക്കുന്ന ഒരു പാരമ്പര്യമാണ് സഭയ്ക്ക് ഉള്ളത്. എന്നാൽ ഇന്ന് പലപ്പോഴും വരനും വധുവും ഒന്നിച്ചാണ് ദൈവാലയത്തിലേക്ക് പ്രവേശിക്കുന്നത്.

**11. മോതിരവും മന്ത്രകോടിയും കാർമ്മികൻ അണിയിക്കുന്നത് എന്തുകൊണ്ട്?**

വിവാഹം പുരുഷനും സ്ത്രീയും തമ്മിലുള്ള ഒരു കരാറല്ല മറിച്ച് പുരുഷനും സ്ത്രീയും ദൈവവും ചേർന്നുള്ള പിരിയാനാവാത്ത ഒരു ഉടമ്പടി ബന്ധമാണ്. സഭയിലൂടെ ആണ് ദൈവം കൂട്ടിചേർക്കുന്നത്. അതിനാൽ പരസ്പരം സ്വീകരിക്കുന്നതിന് പകരം ദൈവത്തിന്റെ പ്രതിനിധിയായി കാർമ്മികൻ ആശീർവദിക്കപ്പെട്ട മോതിരങ്ങളും മന്ത്രകോടിയും അണിയിക്കുന്നു.

**12. താലി (മിന്ന്) യുടെ സാംഗത്യം എന്ത്?**

ഭാരതീയ സംസ്കാരത്തിൽ സ്ത്രീയുടെ ജീവിതത്തിലെ ഏറ്റവും പവിത്രമായി കരുതുന്ന ഒന്നാണ് താലി എന്നത്. പണ്ടുകാലത്ത് താലി കെട്ടിയ പുരുഷൻ എന്നാണ് ഭർത്താവിനെ വിശേഷിപ്പിച്ചിരുന്നത്. ഭാരതീയ സംസ്കാരത്തിലെ വിവാഹാചാരത്തിലുള്ള താലി എന്ന ആചാരം ക്രൈസ്തവവത്കരിച്ചതാണ് ഇന്ന് നാം ഉപോഗിക്കുന്ന മിന്ന്. ഹൈന്ദവാചാരത്തിൽ അത് ആലിലയുടെ ആകൃതിയിൽ ഉപയോഗിക്കുന്നു. എന്നാൽ നമ്മൾ അതിൽ സ്ലീബായുടെ ആകൃതിയും കൂട്ടിചേർത്ത് ഉപയോഗിക്കുന്നു. താലി കെട്ടുന്നതിനുള്ള ചരട് മന്ത്രകോടിയിൽനിന്ന് 6 നൂലുകളുടെ കൂടെ ഒരു സാധാരണ നൂലും ചേർത്ത് പിരിച്ച് പശചേർത്ത് ഒറ്റനൂലാക്കിയാണ് നിർമ്മിക്കുന്നത്.

**13. മെത്രാപ്പോലിത്തന്മാർ എന്തുകൊണ്ടാണ് താലികെട്ടിക്കാത്തത്?**

മുൻകാലങ്ങളിൽ വിദേശത്തുനിന്ന് ഉള്ള മെത്രപ്പോലിത്തന്മാർ ഇവിടെ കടന്നുവരികയും വിവാഹശുശ്രൂഷ നടത്തുകയും ചെയ്തിരുന്നു. എന്നാൽ താലി കെട്ടുക എന്നത് തികച്ചും ഭാരതീയ പാരമ്പര്യമായതിനാൽ അവർ ആ സമയത്ത് താലികെട്ടിക്കുവാനുള്ള ചുമതല വൈദികർക്ക് നൽകി. അത് ഇന്നും തുടർന്നു പോരുന്നു എന്നു മാത്രം.

**14. വി. വിവാഹ കൂദാശയിൽ വി. മദ്ബഹാ തുറക്കേണ്ടത് എപ്പോഴാണ്?**

വധൂവരന്മാർ പള്ളിയകത്ത് പ്രവേശിക്കുമ്പോൾ വി. മദ്ബഹാ തുറന്നിരിക്കണം.

**15. മറ്റ് ഇടവകകളിൽ വച്ച് വിവാഹം നടത്തുന്നതിന് വേണ്ട നടപടി ക്രമങ്ങൾ ഏവ?**

പാരമ്പര്യമായി വരന്റെ ഇടവകയിൽ വച്ചാണ് വിവാഹം നടത്തേണ്ടത്. എന്നാൽ ഇന്ന് സൗകര്യാർത്ഥം മറ്റ് ദൈവാലയങ്ങളിൽ വച്ച് നടത്തുന്നുണ്ട്. മറ്റ് ഇടവകകളിൽ വച്ച് നടത്തുമ്പോൾ സാധാരണയായി വരന്റെ ഇടവക വികാരിയുടെ കത്തും ദേശകുറിയുടെ പകർപ്പും നൽകിയാൽ മതിയാകും. ആ ഇടവകയിലെ വിവാഹ രജിസ്ട്രറിൽ ആണ് ചേർക്കുന്നതെങ്കിൽ ആ വികാരിയിൽനിന്ന് വിവാഹസർട്ടിഫിക്കറ്റ് വാങ്ങി വരന്റെ ഇടവകയിലെ വിവാഹരജിസ്ട്രറിൽ ചേർക്കുകയും വേണം.

**16 ഇതര സഭകളിലേക്ക് വിവാഹം കഴിപ്പിക്കുന്നതിന്റെ മാനദണ്ഡ ങ്ങൾ ഏവ?**

നമ്മുടെ സഭയുമായി വി. കുർബാന സംസർഗ്ഗമില്ലാത്ത സഭകളിലേക്ക് വിവാഹം കഴിപ്പിക്കുവാൻ സഭ അനുവദിക്കുന്നില്ല. മറ്റ് സഭകളിലേക്ക് ദേശ കുറി നൽകാറില്ല. പകരം വികാരിയുടെ ഒരു സാക്ഷ്യപത്രം നൽകുകയാണ് നിലവിലുള്ളത്.

**17. വിവാഹ മോചനവും പുനർവിവാഹവും സഭ അനുവദിച്ചി ട്ടുണ്ടോ?**

പങ്കാളി മരണപ്പെട്ടാൽ മാത്രമേ പുനർവിവാഹം അനുവദിച്ചിട്ടുള്ളൂ. വിവാ ഹമോചനം സഭ അനുവദിച്ചിട്ടില്ല. എന്നാൽ നിയമ പരമായി കോടതിയിൽ നിന്ന് വിവാഹമോചനം നൽകപ്പെട്ടാൽ പ. കാതോലിക്കാ ബാവാ തിരുമന സിന് മുൻപിൽ കോടതി രേഖകൾ ഉൾപ്പടെ അപേക്ഷ സമർപ്പിക്കുകയും തിരു മേനി അപേക്ഷ പരിഗണിച്ച് നിശ്ചിതസമയത്തിന് ശേഷം അനുവാദകല്പന നൽകിയാൽ വീണ്ടും വിവാഹം കഴിക്കാം.

പുനർവിവാഹത്തിന് പ്രത്യേക ശുശ്രൂഷയാണ് ഉള്ളത്. ആദ്യ വിവാഹത്തിൽ മോതിര വാഴ്വും കിരീടം വാഴ്വും സ്വീകരിച്ചിട്ടുള്ളതിനാൽ അവ വീണ്ടും ആവർത്തിക്കുന്നില്ല.

**18. വിവാഹ കൂദാശയിൽ വരനും വധുവും പാദരക്ഷകൾ ധരിക്കു ന്നത് എന്തിന്?**

വിവാഹ കൂദാശയിലെ പ്രധാന വ്യക്തികളാണ് വരനും വധുവും. വധൂവര ന്മാർ രാജ്ഞിയും രാജാവുമായിട്ടാണ് വിവാഹ കൂദാശയിലൂടെ ആയിത്തീരു ന്നത്. അതിനാൽ അവർ സർവ്വാഭരണവിഭൂഷിതരായിവേണം കൂദാശയിൽ പങ്കു കൊള്ളാൻ. അതുകൊണ്ടാണ് ചെരിപ്പ് ഉപയോഗിക്കുന്നത്.

**19. ഞായർ, തിങ്കൾ ഒഴികെ ഉള്ള ദിവസങ്ങളിൽ വിവാഹത്തിന് പ്രത്യേക അനുവാദം വേണമെന്ന് പറയുന്നത് എന്തുകൊണ്ട്?**

നോമ്പ് ഒഴികെയുള്ള ഞായർ, തിങ്കൾ ദിവസങ്ങളിലെ വിവാഹം നടത്തു വാൻ സഭ അനുവദിക്കുന്നുള്ളൂ. ബുധൻ, വെള്ളി ദിവസങ്ങൾ നോമ്പു ദിവസ ങ്ങളായതുകൊണ്ടും ചൊവ്വാ, വ്യാഴം എന്നിവ നോമ്പിന്റെ തലേ ദിവസങ്ങളാ യതിനാലും അനുവദിക്കുന്നില്ല. ശനിയാഴ്ച പ. കാതോലിക്കാ ബാവാ തിരു മേനിയുടെ അനുവാദപ്രകാരം വിവാഹം നടത്താവുന്നതാണ്.

**20. വിവാഹം നടത്തുവാൻ അനുവാദം ഇല്ലാത്ത ദിവസങ്ങൾ ഏവ?**

കാനോനിക നോമ്പുകൾ, നോമ്പ് ആരംഭിക്കുന്നതിന്റെ തലേദിവസം, ഞായർ, തിങ്കൾ ഒഴികെയുള്ള ദിവസങ്ങൾ, സ്വർഗാരോഹണം മുതൽ പെന്തി ക്കോസ്തി വരെയുള്ള ദിവസങ്ങൾ എന്നീ ദിവസങ്ങളിൽ വിവാഹം അനുവദി ക്കപ്പെട്ടിട്ടില്ല.

**21. വിവാഹത്തിന് വധുവരന്മാർ ധരിക്കുന്ന വസ്ത്രങ്ങളെപ്പറ്റി എന്തെ ങ്കിലും കാനോനികമായ നിർദ്ദേശങ്ങൾ ഉണ്ടോ. ഉണ്ടെങ്കിൽ ഏവ?**

ദൈവിക സാന്നിധ്യം ഉള്ളതിനാലും ഇത് ഒരു കൂദാശ ആയതിനാലും മാന്യ മായ വസ്ത്രം ധരിക്കണം. ഭൗതികമായ ഫാഷൻ പ്രകടമാകുന്ന വസ്ത്രങ്ങൾ ഒഴിവാക്കുന്നതാണ് നല്ലത്.

**22. വിവാഹം നിയമപരമായി രജിസ്റ്റർ ചെയ്യണമോ?**

നിർബന്ധമായും വേണം. വിവാഹശേഷം പള്ളിയിൽ നിന്നുള്ള വിവാഹ സർട്ടിഫിക്കറ്റും വാങ്ങി രജിസ്ട്രാർ ആഫീസിലോ തദ്ദേശ സ്വയംഭരണ സ്ഥാപ നങ്ങളിലോ രജിസ്റ്റർ ചെയ്യണം. ■

# ആരാധനാ സഹായികൾ

## ഫാ. സ്റ്റാൻലി ഡേവിഡ് ജയിംസ്

ദൈവ സാന്നിധ്യത്തിൽ നമ്മുടെ ശരീര മനസ്സുകളുടെ പരിപൂർണ്ണ സമർപ്പണം ഉണ്ടാകുമ്പോഴാണ് ഒരു പരിപൂർണ്ണ ആരാധനാ (Holistic Worship) സാധ്യമാകുന്നത്. എന്നിരുന്നാലും പൂർണ്ണഹൃദയത്തോടുള്ള ഒരു ആരാ ധനയെ സുഗമമാക്കുവാൻ ചുറ്റുപാടിന്റെ അന്തരീക്ഷത്തെ (Ambience) വർദ്ധി പ്പിക്കുന്നതിന് സഹായിക്കുന്ന ധാരാളം ഘടകങ്ങൾ ഉണ്ട്.

**1. ആരാധനസ്ഥലം (Liturgical Space)**

ദൈവത്തിന്റെ മഹത്വം ഈ ഭൂലോകം മുഴുവനും പക്ഷവാദം കൂടാതെ നിറ ഞ്ഞിരിക്കുന്നു എന്നുള്ളതും ദൈവത്തെ പറ്റിയുള്ള ആഴമായ മനസ്സിലാക്കൽ സ്ഥലകാല പരിമിധികൾക്കപ്പുറമുള്ളതുമാണെന്നുള്ളത് ഒരു വാസ്തവമാണ്. എന്നിരുന്നാലും ആദിമ കാലം മുതൽ തന്നെ ആരാധനയ്ക്കായി മാത്രം പ്രത്യേകം വേർതിരിച്ച് സമർപ്പിക്കപ്പെട്ട ഇടങ്ങളുണ്ടായിരുന്നു. ഇത് ആരാധന യ്ക്കുവേണ്ടി മാത്രമാണ് ഉപയോഗിച്ചിരുന്നത്. ഇത് ഒരിക്കലും ആ സ്ഥലത്തു നിന്നുള്ള പ്രാർത്ഥനാ മാത്രമേ ദൈവം കേട്ടിരുന്നുള്ളൂ എന്ന് അർത്ഥമാക്കു ന്നില്ല, മറിച്ച് ഇങ്ങനെ ഒരു ക്രമീകരണം ഉണ്ടാകുന്നതോടെ ആരാധകരുടെ ഹൃദയങ്ങളിൽ ആ സ്ഥലത്ത് എത്തുമ്പോൾ ദൈവത്തോടുള്ള ആദരവും ദൈവ ത്തിലേയ്ക്ക് ഒരു കേന്ദ്രീകരണവും ഉണ്ടാക്കുന്നതിന് സഹായിക്കുന്നു.

എങ്ങനെയാണോ മോശയ്ക്ക് എരിയുന്ന മുൾപ്പടർപ്പിന്റെ സാമീപ്യം ആദര വിന്റെ മനോഭാവം ഉണ്ടാക്കിയത്, ഇതേപോലെ ആരാധനാ ഇടം വിശ്വാസിക ളുടെ മനസ്സിൽ ദൈവത്തെപ്പിറ്റിയുള്ള ബോധവും, ആദരവും ഉണ്ടാക്കുന്നു. ഈ ആരാധനാ സ്ഥലം വിശ്വാസികൾക്ക് ഒന്നിച്ചുള്ള കൂടിവരവിന് സഹായിക്കുക യും, തന്മൂലം അവർ തമ്മിലുള്ള ഐക്യം വർദ്ധിക്കുന്നതിന് മുഖാന്തിരമാകു കയും ചെയ്യുന്നു. ആരാധനയിൽ വിശ്വാസിയുടെ സജ്ജീവ പങ്കാളിത്തത്തിന് ആരാധനാ ഇടം വളരെ പ്രധാനപ്പെട്ടതാണ്. ഇങ്ങനെയുള്ള ഒരു നിശ്ചിത സ്ഥല ക്രമീകരണം ഭവനങ്ങളിലും ഉണ്ടാക്കുന്നത് ഉചിതം ആയിരിക്കും.

**2. ആരാധനയുടെ ദിശ (Liturgical Direction)**

ദിശാകേന്ദ്രീകൃതമായ (Directional Orientation) ഒരു ആരാധന അടിസ്ഥാന പരമായ ഒരു ക്രമം സൃഷ്ടിക്കുവാൻ സഹായകമാകും, പ്രത്യേകിച്ച് ഒരു സമൂഹ ആരാധനയുടെ പശ്ചാത്തലത്തിൽ. വേദപുസ്ത-ദൈവശാസ്ത്ര അടി സ്ഥാനത്തിൽ പൗരസ്ത്യ ആരാധന കിഴക്കിന് പ്രാധാന്യം നൽകുന്നു. എല്ലാ പ്രാർത്ഥനകളും കിഴക്കിനഭിമുഖമായി നിർവ്വഹിക്കുന്നതിന് പിതാക്കന്മാർ അനേകം വിശദീകരണങ്ങൾ നല്കുന്നുണ്ട്. ഉദാഹരണത്തിന് കിഴക്കാണ് പ്രകാ ശത്തിന്റെ ഉത്ഭവദിശ. ക്രിസ്തു നീതിസൂര്യനാകുന്നു. പ്രകാശത്തെ പ്രത്യാശ എന്നും സത്യം എന്നും വ്യാഖ്യാനിക്കപ്പെടാവുന്നതാണ്. ആയതിനാൽ മശി ഹായുടെ വരവ് ഭൗതികമായ കിഴക്ക് എന്ന ദിശയിൽ നിന്നുമാണെന്ന് പ്രതീ ക്ഷിക്കുന്നു. നേരെ മറിച്ച് പടിഞ്ഞാറാണ് പ്രകാശം അസ്തമിക്കുന്നത്. അതാ യത് പടിഞ്ഞാറ് ക്രമമില്ലായ്മയുടേയും ദുഷ്ടതയുടേയും ദിശയായും വ്യാഖ്യാ നിക്കപ്പെടുന്നു. ഈ ഒരു തത്വത്തിലാണ് വി. മാമോദീസാ കൂദാശയിൽ പടി ഞ്ഞാറോട്ടു തിരിഞ്ഞ് നിന്ന് സാത്താനെ ഉപേക്ഷിക്കുന്നതും കിഴക്കോട്ടു തിരിഞ്ഞു നിന്നു മശിഹായെ സ്വീകരിക്കുന്നതും.

കിഴക്കോട്ടുനിന്നുള്ള പ്രാർത്ഥന മാത്രമേ ദൈവം കേൾക്കുകയുള്ളൂ എന്നർത്ഥമാക്കേണ്ടതില്ല. ഇത് അർത്ഥമാക്കുന്നത് നാം പ്രതീക്ഷിക്കുന്ന രക്ഷ യിലേക്കുള്ള ബോധപൂർവ്വമായ ഒരു ദിശാകേന്ദ്രീകരണമാണ് (a wilful orientation towards an expected salvation).

ദിശാപരമായി ദ്വീതീയ സ്ഥാനം ലഭിക്കുന്നത് വടക്കിനാണ്. ദൈവത്തിന്റെ സിംഹാസനം കിഴക്ക് എന്ന ദിശയിൽ നാം ചിത്രീകരിക്കുമ്പോൾ ആ സിംഹാ സനത്തിന്റെ വലത്തു ഭാഗം എന്ന് പറയുന്നത് വടക്ക് എന്ന ദിശയാണെന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നു. വീണ്ടും ഇത് യഹൂദ സംസ്കാരത്തിലും മലങ്കര യുടെ പ്രാദേശികമായുള്ള ജ്യോതി-വാസ്തു ശാസ്ത്രങ്ങളിൽ നിന്ന് സ്വീകരി ച്ചതാവാം. പഴയ ഭൂമിശാസ്ത്ര ചിന്തയിൽ വടക്ക് എന്നുള്ളത് ഉയർന്ന സ്ഥല

മായി കണക്കാക്കിയിരുന്നു. ഇതാവാം ആരാധനാ ക്രമീകരണങ്ങളിൽ വടക്കിന് പ്രാധാന്യം ലഭിക്കുവാൻ ഇടയായത്. ഉദാഹരണത്തിന് വി. ത്രോണോസിൽ വടക്കുനിന്ന് തിരികത്തിച്ചുതുടങ്ങുന്നതും, സ്ഥാന - പ്രായമുറ വടക്കു നിന്നാരംഭിക്കുന്നതും.

### 3. ആരാധനകാലവും സമയവും (Liturgical hours and seasons)

സഭയുടെ പഠിപ്പിക്കൽ അനുസരിച്ച് ഒരു വിശ്വാസിയുടെ ജീവിതം കൗദാശികമായ ജീവിതമാണ്. ഇതിനാലാണ് ഇടവിടാതെ പ്രാർത്ഥിക്കണമെന്ന് പിതാക്കന്മാർ പഠിപ്പിച്ചുതരുന്നത്. പ. പൗലോസ് ശ്ലീഹാ തെസ്സലോനികൃർക്കെഴുതിയ ലേഖനത്തിൽ ഇതുതന്നെ ഓർമ്മിപ്പിക്കുന്നു (1 തെസ്സ 5:14). പ്രാർത്ഥന എന്നത് യാന്ത്രികമായ ഒരു പ്രവർത്തനമല്ല, മറിച്ച് ഒരു ജീവിത ശൈലിയാണ്. എന്നിരുന്നാലും ദൈനംദിന ജീവിതാവശ്യങ്ങൾ പരിഗണിച്ചാണ് കാനോനിക നമസ്കാരങ്ങൾ നിശ്ചിത സമയങ്ങളിലാക്കി മാത്രം ക്രമീകരിച്ചിരിക്കുന്നത്. ദാവീദ് രാജാവും ഇത് കാണിച്ചുതരുന്നുണ്ട് (സങ്കീ 119: 164). വി. മത്തായി 6:5-ൽ യേശുക്രിസ്തുവിന്റെ വാക്കുകൾ നാം കാണുന്നത് "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ..." ഇരുവരും ക്രമീകൃത സമയങ്ങളിലെ പ്രാർത്ഥനയെ സൂചിപ്പിക്കുന്നു.

മലങ്കരസഭയിൽ പ്രാർത്ഥനകളെ, പൊതുവെ കാലങ്ങളായും യാമങ്ങളായും ക്രമീകരിച്ചിരിക്കുന്നു. ആരാധനാ വർഷത്തിൽ ഏഴുകാലങ്ങളും ആരാധനാ ദിവസത്തിൽ ഏഴു യാമങ്ങളും ഉണ്ട്. യാമങ്ങളെപ്പറ്റിയുള്ള വിശദവിവരങ്ങൾ 'കാനോനിക നമസ്കാരങ്ങൾ' എന്ന അദ്ധ്യായത്തിൽ ചേർത്തിരിക്കുന്നു.

ആരാധനാവർഷത്തെ ഏഴു കാലങ്ങളായി തിരിച്ചിരിക്കുന്നു:

1. കൂദോശ്ഈത്തോ മുതൽ യൽദോ (ജനനപ്പെരുന്നാൾ) വരെ.
2. യൽദോ മുതൽ ദനഹാ വരെ.
3. ദനഹാ മുതൽ വലിയനോമ്പ് ആരംഭം (കൊത്നെ ഞായർ) വരെ.
4. കൊത്നെ മുതൽ കൃംതാ വരെ (വലിയനോമ്പ് കാലം).
5. കൃംതാ മുതൽ പെന്തിക്കോസ്തി വരെ.
6. പെന്തിക്കോസ്തി മുതൽ സ്ലീബാ പെരുന്നാൾ വരെ.
7. സ്ലീബാ പെരുന്നാൾ മുതൽ കൂദോശ്ഈത്തോ വരെ.

### 4. ആരാധനാ നിറങ്ങൾ (Liturgical Colours)

പൊതുവെ മലങ്കര ഓർത്തഡോക്സ് സഭയിൽ ആരാധനാനിറത്തിന് പ്രത്യേക പ്രാധാന്യം നൽകാറില്ല. ആരാധനാകാലത്തിനനുസൃതമായ ആരാധനാ നിറങ്ങളുടെ ക്രമീകരണം പാശ്ചാത്യ പാരമ്പര്യമാണ്. കാനോനികമായി ആരാധനയിലെ നിറത്തെപ്പറ്റി ഒരു ക്രമീകരണം കാണുന്നത് വി. മൂറോൻ കൂദാശയുടെ രണ്ടാംക്രമത്തിൽ വെള്ള നിറത്തിലുള്ള അംശവസ്ത്രം കാർമ്മികൻ ധരിക്കണം എന്നുള്ളതു മാത്രമാണ്.

എന്നാൽ മറ്റ് ആരാധനാ ക്രമീകരണങ്ങളിൽ നിറത്തിന് ഒരു ചട്ടം പാലിക്കുന്നത് ത്രോണോസിന്റെ വിരിക്കൂട്ടിൽ ഉപയോഗിക്കുന്ന ത്രിവർണ്ണങ്ങളിലാണ്. (ചുവപ്പ് - പ്രപഞ്ചത്തെ സൂചിപ്പിക്കുന്നു. പച്ച -ഭൂമിയെ സൂചിപ്പിക്കുന്നു. വെള്ള - പരിശുദ്ധസഭയെ സൂചിപ്പിക്കുന്നു.) വിരിക്കൂട്ടിന്റെ ഈ ക്രമീകരണ മാതൃകയിലാണ് പൊതുവെ ത്രോണോസിലെ വിരി, ഏവൻഗേലിയോൻ മേശ, തിരശ്ശീല മുതലായവയെ അലങ്കരിക്കുന്നത്. എന്നാൽ ഇത് കാനോനികമായി നിർബന്ധ ചട്ടമല്ല. അതിനാൽ തന്നെ പല ദേവാലയങ്ങളിലും പച്ചയ്ക്കു പകരം കടുംനീല നിറവും, ചുവപ്പിൽ അലങ്കാരപണികൾ ചെയ്തതും ഉപയോഗിച്ചു കണ്ടുവരുന്നത്.

പൊതുവെ കണ്ടുവരുന്ന മറ്റൊരു ക്രമീകരണം ഹാശാ ആഴ്ചയിലെ കറുപ്പിന്റെ അലങ്കാരങ്ങൾ ആണ് (തിരശ്ശീല, ത്രോണോസ്, ഏവൻഗേലിയോൻ മേശ, കാർമ്മികന്റെ കാപ്പാ). കറുപ്പുനിറം അനുതാപ മനോഭാവത്തെ തീവ്രമാക്കുവാൻ സഹായിക്കുന്ന അന്തരീക്ഷം സൃഷ്ടിക്കുന്നു. ഗോഗുൽത്തായിലെ സ്ലീബായ്ക്കുപയോഗിക്കുന്ന മറയ്ക്ക് പാരമ്പര്യമായി ഉത്ഥാന പെരുന്നാളിന് ചുവപ്പും അതിനുശേഷമുള്ള (ഹേവോറോ) ദിനങ്ങളിൽ വെള്ളയുമാണ് ഉപയോഗിക്കാറുള്ളത്.

പാശ്ചാത്യ പാരമ്പര്യത്തിൽ വെള്ള നിറം നിർമ്മലതയുടെയും നിഷ്കളങ്കതയുടെയും നിറമായും, പച്ച ഫലസമൃദ്ധിയുടെയും ധാരാളിത്വത്തിന്റെയും നിറമായും, ചുവപ്പ് ആത്മീയ ഉണർവ്വിന്റെയും തീവ്രതയുടെയും നിറമായും കാണുന്നു. മഞ്ഞ സന്തോഷത്തിന്റെയും ആതിഥ്യത്തിന്റെയും, നീല പ്രത്യാശയുടെയും ആരോഗ്യത്തിന്റെയും, ഓറഞ്ച് ശക്തിയുടെയും സഹിഷ്ണതയുടെയും, വയലറ്റ് ക്ഷമയുടെയും സഹനത്തിന്റെയും നിറങ്ങളായി കാണുമ്പോൾ കറുപ്പ് ശൂന്യതയുടെ പൂർണ്ണതയും അതുപോലെ തന്നെ ഭയത്തിന്റെയും മരണത്തിന്റെയും നിറമായി കാണുന്നു.

### 5. ആരാധനയിലെ സംഖ്യകൾ (Liturgical Numbers)

മലങ്കരസഭയിൽ ആരാധന സംഖ്യാശാസ്ത്രത്തെപ്പറ്റി വ്യക്തമായ വേദശാസ്ത്ര വ്യാഖ്യാനങ്ങൾ രൂപപ്പെട്ടിട്ടില്ല. എന്നാൽ ഒന്ന്, രണ്ട്, മൂന്ന്, ഏഴ്, പന്ത്രണ്ട് എന്ന സംഖ്യകൾക്ക് അർത്ഥവത്തായ പ്രാധാന്യം ഉണ്ട്. ഇത് ഏറെക്കുറെ യഹൂദപാരമ്പര്യത്തിൽ നിന്ന് കടമെടുത്തിട്ടുള്ളവയാണ്. ഇന്ന് മലങ്കരസഭയിൽ നിലനിൽക്കുന്ന ആരാധനാ സംഖ്യാശാസ്ത്രം വേദപുസ്തകാധിഷ്ഠിതമാണ്.

ഒന്ന് എന്ന സംഖ്യ പ്രധാനമായി ഐക്യത്തെ സൂചിപ്പിക്കുന്നു. ഒന്ന് എന്ന സംഖ്യ ആരാധനയിൽ പ്രധാനമായും ഏകദൈവത്തെ പ്രതീകവൽക്കരിക്കുന്നു. "നിങ്ങളെ വിളിച്ചപ്പോൾ ഏക പ്രത്യാശയ്ക്കായി നിങ്ങളെ വിളിച്ചതുപോലെ ശരീരം ഒന്ന്, ആത്മാവ് ഒന്ന്, കർത്താവ് ഒരുവൻ, വിശ്വാസം ഒന്ന്, സ്നാനം ഒന്ന്, എല്ലാവർക്കും മീതെയുള്ളവരും എല്ലാവരിലും കൂടി വ്യാപരിക്കുന്നവനും എല്ലാവരിലും കൂടി ഇരിക്കുന്നവനുമായി എല്ലാവർക്കും ദൈവവും പിതാവുമായവൻ ഒരുവൻ" (എഫേ. 4:4-6).

രണ്ട് എന്ന സംഖ്യ പൊതുവെ യേശുക്രിസ്തുവിന്റെ ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും പൂർണ്ണതയെ പ്രതീകവൽക്കരിക്കുന്നു (കൊലോ: 2:9). എല്ലാ ക്രിസ്തീയ പഠിപ്പിക്കലുകളും മൂന്ന് എന്ന സംഖ്യയെ വി. ത്രിത്വത്തോടാണ് ബന്ധപ്പെടുത്തുന്നത്. നാല് എന്ന സംഖ്യയ്ക്ക് പ്രത്യേക പ്രാധാന്യം ഇല്ല എങ്കിലും അത് ഭൂമിയുടെ നാല് അതിരുകളെ സൂചിപ്പിക്കുന്നു. ഏഴ് യഹൂദാ പാരമ്പര്യത്തിൽ പരിപൂർണ്ണതയുടെ പ്രതീകമാണ്. വേദപുസ്തകത്തിൽ ഏഴിനെപ്പറ്റി ധാരാളം പരാമർശനങ്ങൾ ആദ്യാവസാനം കാണുന്നു. ഉദാഹരണത്തിന് സൃഷ്ടി ഏഴു ദിവസംകൊണ്ട്, പ്രാർത്ഥനയുടെ ഏഴ് യാമങ്ങൾ, വെളിപാട് പുസ്തകത്തിൽ 7 സഭകൾ, 7 വിളക്കുകൾ മുതലായവ. പന്ത്രണ്ട് പൂർണ്ണതയുടെ പ്രതീകമാണ്. ഇസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങൾ, യേശുവിന്റെ പന്ത്രണ്ടു ശ്ലീഹന്മാർ ഇവ ഇതിന്റെ സൂചനയാണ്.

24, 40, 70, 144000 എന്നുള്ള അക്കങ്ങളും വേദശാസ്ത്രപരമായി പ്രാധാന്യം ഉണ്ടെങ്കിലും ആരാധനയിൽ ഉപയോഗിക്കുന്നില്ല.

## വൈദികർ

### പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ

1. വാത്സല്യമക്കളായ വൈദികരെ, നിങ്ങൾ ദൈവഭക്തിയിലും മേൽപട്ടക്കാരോടുള്ള അനുസരണത്തിലും സ്നേഹത്തിലും വർത്തിക്കുമെന്ന് നമുക്ക് ഉറപ്പുണ്ട്. എപ്പിസ്കോപ്പായുടെ വലംകൈയായി നിന്നു വേണം നിങ്ങൾ പ്രവർത്തിപ്പാൻ.

2. ദൈവികരഹസ്യങ്ങളുടെയും മർമ്മങ്ങളുടെയും കാര്യവിചാരകത്വം ദൈവം നിങ്ങളെ ഏല്പിച്ചിരിക്കുന്നു എന്നു സദാ ഓർത്തു അനുസരിച്ചു നിങ്ങൾ പ്രവർത്തിക്കുകയും, നിങ്ങളേയും നിങ്ങളുടെ സൂക്ഷിപ്പിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ദൈവമക്കളെയും കർത്താവിനുള്ളവരായി കാത്തുകൊള്ളുകയും നമ്മുടെ സഭ ശക്തിപ്പെടുവാൻ തക്കവിധം കർത്താവിൽ ശരണപ്പെട്ടും, ദുഷ്ടന്റെ തീയമ്പുകളെ ഒക്കെയും എതിർക്കുവാൻ ശക്തിയുള്ളവരായി നമ്മുടെ കർത്താവിന്റെ സർവ്വായുധവർഗ്ഗം ധരിച്ചുകൊണ്ടു സദാ ഉണർന്നിരിക്കയും ചെയ്‌വിൻ.

3. ആചാര്യൻ ജനത്തിനു മാർഗ്ഗദർശിയായിരിക്കണം. ആചാര്യൻ ജനമായി തീരരുത്. അതായത് കേവലം ലൗകികനായി താണുപോകരുത്. ആകയാൽ നിങ്ങൾ സഭയെ കേൾക്കണം. ജനങ്ങളെ സഭയുടെ നിയമപ്രകാരം നടത്തണം.

4. എന്തു കഷ്ടപ്പാടുകൾ വന്നാലും നിങ്ങളുടെ സ്ഥാനവും ചുമതലയും നിങ്ങൾ മറന്നുകളയരുത്. സഭയെ ഒറ്റിക്കൊടുക്കരുത്. സഭയുടെ വിശ്വാസത്തിൽനിന്നും അണുവിടപോലും വ്യതിചലിച്ചുപോകാതിരിക്കാൻ നിങ്ങൾ സൂക്ഷിക്കണം.

വേദനാദം

# വിടർന്ന വീണ്ടെടുപ്പിന്റെ കരങ്ങൾ

***പെന്തികോസ്തിക്ക് ശേഷം രണ്ടാം ഞായർ***

***(വി. മത്തായി 10:34-11:1)***

**ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ**



ക്രിസ്തുവഴികളിൽ നടക്കുവാൻ സമ്പൂർണ്ണസമർപ്പണമില്ലാതെ ആവില്ല എന്ന് കർത്തൃവാക്കുളിൽ തന്നെ വ്യക്തമാണ്. വി.മത്തായി ശ്ലീഹായുടെ തിരുവചനഭാഷ്യത്തിൽ പ്രേക്ഷിത ബോധനത്തിലെ അവസാന ഭാഗമാണ് ഇത്. ലോകബന്ധങ്ങളെക്കാൾ ക്രിസ്തുവിന്റെ ദൈവരാജ്യത്തിനു നൽകുന്നതിൽ മാത്രമെ യേശുവിന്റെ ശിഷ്യരായിരിക്കാൻ നമുക്ക് കഴിയൂ. രാഷ്ട്ര നിർമ്മിതിക്കുവേണ്ടി സമർപ്പിച്ചപ്പോൾ ഗാന്ധിക്കും,ടോൾസ്റ്റോയിക്കും കുടുംബബന്ധങ്ങലെ മുറിക്കേണ്ടി വന്നിട്ടുണ്ട്. അതുപോലെ നിരവധി ജീവിതങ്ങൾ ആദർശനിഷ്ഠയുടെ സുനിശ്ചിതത്വം ഓർമ്മിപ്പിച്ചിരുന്നു. ഒരർത്ഥത്തിൽ ദൈവരാജ്യത്തിനായുള്ള ആത്മാർപ്പണമായി ക്രിസ്തു ശിഷ്യത്വം മാറുന്നു.ചെറുതിനെ വെടിഞ്ഞ് വലുത് നേടുന്ന വലിമയുടെ അത്ഭുതം അവിടെ സംഭവിക്കുന്നു. തലചായിക്കാൻ ഇടമില്ലാത്തവന് ലോകം മുഴുവൻ സ്വന്തമാകുന്ന വിസ്മയമാണത്.

**1. സഹന സന്നദ്ധതയാണ് കുരിശ്**

കുരിശെടുക്കുകയെന്ന മാർഗ്ഗമല്ലാതെ ഈ ആത്മീയ കലയ്ക്ക് മറ്റൊരു തലമില്ല. താൻ ഏറ്റെടുക്കുന്ന മൂല്യത്തിനായി എന്തും സഹിക്കനുള്ള സന്നദ്ധതയാണ് കുരിശ് വഹിക്കുകയെന്നതിലൂടെ അർത്ഥമാക്കുന്നത്.. യേശു കാൽവരി കയറിയത് പിതാവാം ദൈവത്തോടും മനുഷ്യരാശിയോടുമുള്ള പ്രതിബദ്ധതതയുടെ അടയളം കൂടിയായിരുന്നു. നമ്മുടെ വിശ്വാസപ്രമാണങ്ങളെ മുദ്രയിടുന്നത് ജീവിതാവസാനത്തിലൂടെയാണ്. നീതിമാന്റെ ജീവിതവാസാനത്തെ കുറിച്ച് ശ്ലീഹാ എഴുതുന്നതും ഇത് കൊണ്ട് തന്നെ.

**2. തുറന്ന കൈകളുടെ ഹൈക്കു...**

ഓഷോയുടെ ഒരു ഹൈക്കു കേട്ടിട്ടുണ്ടാകുമോ? ഒരാൾക്കു സൂര്യചന്ദ്രന്മാരെ ലഭിക്കണമെങ്കിൽ/ ഒതുക്കണമീ പ്രപഞ്ചത്തെ അവന്റെ ഹസ്തതലത്തിൽ . മടക്കിപിടിച്ച കൈകളോടെയാണ് ഓരോ കുഞ്ഞും ജനിക്കുക. പലപ്പോഴും തനിക്കായി ഒതുക്കിപിടിക്കുന്ന ഒരുപാട് സ്വാർത്ഥതകൾ ഒരു ജീവിതത്തിനുണ്ട് എന്ന് മൗനമായി ഇത് ഓർമ്മിപ്പിക്കുന്നുണ്ടാകണം.

നിങ്ങൾ കൈ നിവർത്തുമ്പോൾ, അതിൽ പ്രപഞ്ചം പ്രകാശിതമാകുന്നത് എത്ര ചാരുതയുള്ള കാഴ്ച്ചയായിരിക്കും അല്ലേ? മടക്കിപിടിച്ച ഭദ്രതയുടെ കൈ നിവർത്തുമ്പോൾ ജീവിതമാണ് വർണ്ണാഭമാകുന്നത്. മടക്കിപിടിച്ച കരങ്ങളോടെ ജനിക്കുന്ന മനുഷ്യർ നിവർന്ന കൈകളോടെ മരിക്കുമെന്ന ഒരു നിരീക്ഷണം എത്ര സത്യമാണ്. കൈ മടക്കിപിടിക്കുന്ന സ്വാർത്ഥതക്ക് ഒരുപാട് ഊർജ്ജം ആവശ്യമാണ്. മർക്കടമുഷ്ടികൾ ഒക്കെ എന്തുമാത്രം സമയവും ഊർജ്ജവും ദുർവിനിയം ചെയ്യുന്നു. അതുകൊണ്ട് ജീവിതത്തിലേക്ക് വരുന്ന ഒരാൾ ആർജ്ജനത്തിന്റെ ശക്തിയോടും മരിക്കുന്ന മറ്റൊരാൾ നിർബലമായും കരങ്ങൾ ലോകത്തിൽ പ്രകാശിപ്പിക്കുന്നു. ഒട്ടും തന്നെ ബലമില്ലാതെ നിവർന്ന കൈകളോടെ കർത്താവ് കുരിശിൽ ലോകത്തെ അഭിസംബധന ചെയ്യുന്നു.

സമത്വവും സമാധാനവും പ്രദാനം ചെയ്യുന്ന കരങ്ങളോടെ ക്രിസ്തു കുരിശെടുത്ത് തന്നെ അനുഗമിക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു.മനുഷ്യന്റെ ജീവിതത്തിന്റെ സമഗ്ര വിമോചനമാർഗ്ഗത്തെ നമുക്ക് കണ്ടെടുക്കാം. നമ്മുടെ കരങ്ങളെ കർത്താവിലെന്നപോലെ രക്ഷകരദൗത്യത്തിലേക്ക് സമർപ്പിക്കുവാൻ കഴിയേണ്ടതാണ്.

## സദ്ചിന്തകൾ

**നന്മയുടെ ദശദളങ്ങൾ**

**1. എല്ലാം പ്രാർത്ഥനയിൽ ആരംഭിക്കുക. 2. നല്ലതു മാത്രം പറയുക**
**3. നല്ലതു മാത്രം ചെയ്യുക 4. സത്യത്തിന്റെ പാതയിലൂടെ സഞ്ചരിക്കുക**
**5. സദ്ഗ്രന്ഥങ്ങൾ വായിക്കുക 6. സ്നേഹപൂർവ്വം സേവിക്കുക**
**7. നിസ്വാർത്ഥമായി കർമ്മം ചെയ്യുക**
**8. ധീരതയോടെ സർഗാത്മകമായി പ്രശ്നങ്ങളെ അഭിമുഖീകരിക്കുക.**
**9. സ്നേഹിക്കുന്നതിലും നന്മ ചെയ്യുന്നതിലും പരസ്പരം ഉത്തേജിപ്പിക്കുക**
**10. വിശുദ്ധിയിൽ വളരുക.**

## നസ്രാണി പാചകം

# ഇണ്ടറിയപ്പം




പെസഹാ വ്യാഴാഴ്ച ക്രൈസ്തവ ഭവനങ്ങളിൽ ഉണ്ടാക്കുന്ന പ്രത്യേകതരം അപ്പമാണ് ഇണ്ടറി അപ്പം. കുരിശിനു മുകളിലെ INRI എന്ന ലിഖിതത്തിൽ നിന്നാണ് ഇന്റ്റി(ഇണ്ടറി) എന്ന പേരുണ്ടായതെന്നു പറയപ്പെടുന്നു. പുളിക്കാത്ത മാവു കൊണ്ടുണ്ടാക്കുന്ന അപ്പമായതിനാൽ 'പുളിയാത്തപ്പം' എന്നും കുരുത്തോല കൊണ്ടുള്ള കുരിശടയാളം അപ്പത്തിന്മേൽ പതിപ്പിക്കുന്നതുകൊണ്ട് "കുരിശപ്പം" എന്നും ഇതിന് പേരുണ്ട്. യഹൂദ പാരമ്പര്യമനുസരിച്ച് കുടുംബനാഥന്റെ നേതൃത്വത്തിൽ പെസഹാ അത്താഴം കഴിച്ചിരുന്നതിന്റെ പിൻതുടർച്ചയാണിത്. കർത്താവിന്റെ തിരുവത്താഴത്തേയും ഈ ചടങ്ങിലൂടെ അനുസ്മരിക്കുന്നു.

ഗൃഹനാഥന്റെ നേതൃത്വത്തിൽ മാവുകുഴച്ച് അതിനുമുകളിൽ ഓശാനഞായറാഴ്ച പള്ളിയിൽ നിന്നും ലഭിച്ച കുരുത്തോലയുടെ കഷണം കൊണ്ട് കുരിശടയാളം പതിപ്പിച്ച് ആവിയിൽ പുഴുങ്ങിയാണ് ഇണ്ടറിയപ്പം ഉണ്ടാക്കുന്നത്. തേങ്ങാപ്പാലും ശർക്കരയും ചേർത്ത് തിളപ്പിച്ച് അതിൽ ചെറുതായി മുറിച്ച പഴവും കുരുത്തോലയുടെ കഷണങ്ങളും ഇട്ടു തയ്യാറാക്കിയ മധുര പാനീയത്തിൽ മുക്കിയാണ് അപ്പം ഭക്ഷിക്കുന്നത്.

പെസഹാ വ്യാഴാഴ്ച വൈകുന്നേരം കുടുംബനാഥൻ ഇണ്ടറി അപ്പം മുറിച്ച് പ്രായക്രമമനുസരിച്ച് കുടുംബാംഗങ്ങൾക്ക് കൊടുക്കുന്നു. അക്രൈസ്തവർക്ക് ഇതു നൽകാറില്ല. ഇതിന്റെ ഒരംശം പോലും അടുത്ത ദിവസത്തേയ്ക്ക് മാറ്റിവയ്ക്കുകയോ നിലത്തുകളയുകയോ ചെയ്യാൻ പാടില്ല. അടുത്ത ബന്ധുക്കൾ ആരെങ്കിലും മരിച്ചുപോയിട്ടുണ്ടെങ്കിൽ ആ കുടുംബത്തിൽ ആ വർഷം ഇണ്ടറി അപ്പം പുഴുങ്ങാറില്ല.